കെയറിൽ (CARE) നിന്നുള്ള ഭക്ഷണസാധനങ്ങൾ.

※ 822. [12] ശ്രീ. പി. സി. രാഘവൻ നായർ : താഴെ കാണുന്ന ചോദ്യങ്ങൾക്ക് മുഖ്യമന്ത്രി സദയം മറുപടി നൽകുമോ :

(എ) കെയറിൽനിന്നു (CARE) സ്കൂൾകുട്ടികൾക്ക ഭക്ഷണത്തിനുവേണ്ടി എന്തെല്ലാം സാധനങ്ങൾ ഇപ്പോൾ കിട്ടിക്കൊണ്ടിരിക്കുന്നുണ്ട് ;

(ബി) സ്റ്റേററിലെ മുഴവൻ വിദ്യാലയങ്ങൾക്കും കൃത്യമായ തോതിൽ വിതരണം ചെയ്യാൻ കഴിയുന്നുണ്ടോ ;

(സി) വിതരണം ചെയ്യാനുള്ള ചുമതല ആരിലാണ് വിദ്യാഭ്യാസ വകുപ്പ് ഏൾപ്പിച്ചിട്ടുള്ളത് ;

(ഡി) സ്കൂളുകളിൽ ഈ സാധനങ്ങൾ എത്തിക്കുന്നതിനുള്ള ചെലവു കഴിഞ്ഞ വർഷത്തിൽ ആരാണ് വഹിച്ചത് ;

(ഇ) വിതരണത്തിനുള്ള ചെലവ് ഇനിയും അദ്ധ്യാപകന്മാരെ ക്കൊണ്ട് തന്നെ വഹിപ്പിക്കാനാണോ ഉദ്ദേശിക്കുന്നത് ;

(എഫ്) ഈ ഭക്ഷണസാധനങ്ങൾ സ്വന്തം കൈയിൽനിന്നും പണം ചെലവുചെയ്ത് സ്കൂളുകളിൽ വിതരണം ചെയ്തില്ല എന്നതിനു കോഴിക്കോട ജില്ലയിലെ ചേവായൂർ, കുന്നമംഗലം എന്നീ സബ്ഡിസ്ട്രിക്ടിലെ ഏതെല്ലാം സ്കൂളുകളിലെ ടീച്ചർമാരുടെ പേരിൽ ഡിപ്പാർട്ടുമെൻറുദ്യോഗസ്ഥന്മാർ നടപടി യെടുത്തിരുന്നു ;

(ജി) ഈ നടപടികളിന്മേൽ പിന്നീട് എന്തു തീരുമാനമെടുത്തു ;

(എച്ച്) ഈ ഭക്ഷണസാധനങ്ങളുടെ വിതരണത്തിനുള്ള ചെലവു എപ്പോൾ മുതൽ ഗവണ്മെൻറ് വഹിക്കുന്നതായിരിക്കും ?

മുഖ്യമന്ത്രി (ശ്രീ. ആർ. ശങ്കർ) :

(എ) പാൽപ്പൊടി, കാൺമീൽ, സസ്യഎണ്ണ.

(ബി) കെയർ പരിപാടിയുമായി ബന്ധമുള്ള എല്ലാ വിദ്യാലയ ങ്ങൾക്കും കൃത്യമായ തോതിൽ വിതരണം ചെയ്യാൻ കഴിയുന്നുണ്ട്.

(സി) കെയർ ഭക്ഷണപരിപാടിക്കുള്ള സ്പെഷ്യലാഫീസറിൽ.

(ഡി) പൊതുജനങ്ങളിൽനിന്നും പിരിച്ചെടുക്കുന്ന ഉച്ചഭക്ഷണ ഫണ്ടിൽ നിന്നു് ഈ ചെലവ് വഹിക്കണമെന്നായിരുന്നു നിബന്ധന.

(ഇ) ഉദ്ദേശിക്കുന്നില്ല.

(എഫ്) ഭക്ഷണസാധനങ്ങൾ സ്വന്തം കൈയിൽനിന്നു് പണം ചെലവുചെയ്ത് വിതരണം ചെയ്തില്ലെന്ന കുററത്തിന് ആരുടെ പേരിലും ഡിപ്പാർട്ടുമെൻറു നടപടി എടുത്തിട്ടില്ല. എന്നാൽ ചില സ്കൂളിലെ അദ്ധ്യപക ന്മാർ ഈ പദ്ധതിയുടെ നടത്തിപ്പിനു് സഹകരിച്ചില്ലെന്ന ആക്ഷേപത്തി ന്മേൽ ചില നടപടികൾ എടുത്തിട്ടുണ്ട്.

(ജി) തീരുമാനമൊന്നും എടുത്തിട്ടില്ല. ടീച്ചറന്മാരോട് വിശദീ കരണം ആവശ്യപ്പെട്ടിരിക്കുന്നു.

(എച്ച്) കെയർ ഭക്ഷണസാധനങ്ങൾ ഡിപ്പോവിൽനിന്നും സ്കൂള കളിൽ എത്തിക്കുന്ന ചെലവ് ഗവണ്മെൻറ് 15-10-1962 മുതൽ വഹിക്കുന്ന തായിരിക്കും. പാചകപ്പത്തിക്കുള്ള വേതനവും, ഗവണ്മെൻറ് കൊടുക്കുന്നതാ യിരിക്കും. എന്നാൽ വിറക്, ഉപ്പ്, മുളക് മുതലായ മററുചെലവുകൾക്ക് പൊതുജനങ്ങളിൽനിന്നു് സംഭാവന ലഭിക്കേണ്ടതാണ്. ഈ ഇനത്തിലും സ്കൂളുകൾക്ക് എന്തെങ്കിലും സഹായം ചെയ്യാമോ എന്നകാര്യം ഗവണ്മെൻറ പരിശോധിച്ചുവരികയാണ്.

ശ്രീ. പി. സി. രാഘവൻ നായർ : ഈ സാധനങ്ങൾ എന്തെങ്കിലും കൈയിൽനിന്നും ചെലവു ചെയ്ത് സ്കൂളിൽ എത്തിച്ചില്ല എന്ന കാരണത്താൽ

ഏതെങ്കിലും അദ്ധ്യാപകരുടെ ശമ്പളം തടഞ്ഞുവച്ചിരുന്നോ ? തടഞ്ഞുവച്ചിരുന്നു എന്നറിയുന്നതു ശരിയാണോ ? അതു ശരിയാണെങ്കിൽ അതിന്മേൽ നടപടി എടുക്കുമോ ?

ശ്രീ. ആർ. ശങ്കർ : അതു ശരിയല്ല, അങ്ങനെ ഏതെങ്കിലും കേസുണ്ടെന്നു് പ്രത്യേകം ചൂണ്ടിക്കാണിച്ചാൽ അതിന്മേൽ നടപടി എടുക്കുന്നതാണു്.

ശ്രീ. പി. സി. രാഘവൻ നായർ : ഈ കാര്യത്തിനു് കുന്നമംഗലം, ചേവായൂർ എന്നീ സബ്ഡിസ്ട്രിക്റ്റിലെ ചില സ്കൂളുകളിലെ ടീച്ചർമാരുടെ ഓരോമാസത്തെ ശമ്പളം തടഞ്ഞുവച്ചിരിക്കുന്നു എന്നു പറഞ്ഞാൽ അതിന്മേൽ നടപടി എടുക്കുമോ ?

ശ്രീ. ആർ. ശങ്കർ : ബഹുമാനപ്പെട്ട മെമ്പർ അതൊന്നു് എഴുതിത്തന്നാൽ അതിന്മേൽ നടപടിയെടുക്കാം.

ശ്രീ. പി. എം. കുഞ്ഞിരാമൻ നമ്പ്യാർ : വിറകു്, ഉപ്പു്, മുളകു് മുതലായ മററു ചെലവുകൾക്കു് പൊതുജനങ്ങളിൽനിന്നു് സംഭാവന പിരിച്ചെടുക്കണമെന്നു പറഞ്ഞാൽ അതു് ബുദ്ധിമുട്ടാണു്. അതുകൊണ്ടു് വിറകിന്റെ കാര്യത്തിലെങ്കിലും ഒരു സംഖ്യ ഗവണ്മെന്റിൽനിന്നു് കൊടുക്കുവാൻ നടപടിയെടുക്കുമോ ?

ശ്രീ. ആർ. ശങ്കർ : ബുദ്ധിമുട്ടുകൂടാതെ ആ വക ചെലവുകൾ നടത്താമെന്നു പറഞ്ഞതുകൊണ്ടാണു് അങ്ങനെ ഒരു വ്യവസ്ഥയുണ്ടാക്കിയതു്. ഇപ്പോൾ അതു ബുദ്ധിമുട്ടാണെന്നു് പറയുന്നതായാൽ വിഷമമാണു്.

ശ്രീ. കെ. ഭാർഗ്ഗവൻ : കെയറിൽനിന്നു കിട്ടുന്ന ഭക്ഷ്യസാധനങ്ങൾ ബ്ലാക്കുമാർക്കററിൽ പോകുന്നു എന്നവസ്തുത ഗവണ്മെന്റിന്റെ ശ്രദ്ധയിൽ പെട്ടിട്ടുണ്ടോ ?

ശ്രീ. ആർ. ശങ്കർ : ഉണ്ടു്.

ശ്രീ. കെ. ഭാർഗ്ഗവൻ : അങ്ങനെ വല്ല കേസുകളും കണ്ടുപിടിച്ചിട്ടുണ്ടോ ?

ശ്രീ. ആർ. ശങ്കർ : അടുത്ത കാലത്തു് അങ്ങനെയുള്ള വളരെ കേസുകൾ പിടിച്ചിട്ടുണ്ടു്.

ശ്രീ. കെ. ഭാർഗ്ഗവൻ : ആ കേസുകളിൽ എത്ര മാനേജരന്മാരും ടീച്ചർമാരും ഉൾപ്പെട്ടിരുന്നെന്നു പറയാമോ ?

ശ്രീ. ആർ. ശങ്കർ : അതിനു പ്രത്യേകം ഒരു ചോദ്യം ചോദിച്ചാൽ പറയാം.

ശ്രീ. കെ. മൊയ്തീൻകുട്ടി ഹാജി : വിറകു്, ഉപ്പു്, മുളകു് മുതലായതിനുള്ള ചെലവും ഈ ഭക്ഷണം പാകംചെയ്യുന്നതിനുള്ള കൂലിയും തങ്ങൾ വഹിക്കുന്നതാണെന്നു് മാനേജരന്മാർ നേരത്തേ ഗവണ്മെന്റിനെ അറിയിച്ചിട്ടുള്ളതു് അതിൽനിന്നു് ഒരു വിഹിതം ചോർത്തിയെടുത്തുകൊള്ളാം എന്ന ഉദ്ദേശത്തിന്മേലായിരുന്നു എന്നും എന്നാൽ ഇപ്പോൾ അങ്ങനെ ചെയ്യുവാൻ വിഷമമുള്ളതുകൊണ്ടു് അവർ നേരത്തേ എടുത്ത നിലപാടിൽനിന്നു് പുറകോട്ടു പോയിരിക്കുകയാണെന്നും വിചാരിച്ചു് അതിനു് ആവശ്യമായ സംഖ്യകൂടി അനുവദിക്കുവാൻ നടപടിയെടുക്കുമോ ?

ശ്രീ. ആർ. ശങ്കർ : അതായതു് ഉപ്പു്, മുളകു് എന്നുള്ളതിനു് ചെലവു് വളരെ നിസ്സാരമായിട്ടുള്ളതാണെന്നു തോന്നാം. ഒരു പള്ളിക്കൂടത്തിൽ ഒരു ദിവസം ഒരുരൂപ വീതമെങ്കിലും ഇതിനു ചെലവുണ്ടാകും. അങ്ങനെ വരുമ്പോൾ ഈ വിഷയത്തിൽ 16 ലക്ഷം രൂപ വരെ ചിലവുവരും. അതുകൊണ്ടു് ഉപ്പും മുളകും ഒക്കെ എടുത്തു് നടക്കുമെങ്കിൽ നടക്കട്ടെ എന്നു വയ്ക്കുകയായിരിക്കും നല്ലതു്. അതു് ബുദ്ധിമുട്ടുകൂടാതെ നടത്താമെന്നു് നേരത്തേ അവർ പറഞ്ഞി

രുന്നു. അതുകൊണ്ടു് ബുദ്ധിമുട്ടുണ്ടെന്നു കാണുകയാണെങ്കിൽ ഈ സാധനങ്ങളിൽ ചോർച്ചയില്ലാതെ കാര്യം നടത്തുന്നതിനുവേണ്ടി ആ പണവും അനുവദിക്കാവുന്നതാണു്.

ശ്രീ. മാലേത്തു ഗോപിനാഥപിള്ള : (ബി)-യുടെ ഉത്തരമായി കെയറിന്റെ പദ്ധതിയുമായി സഹകരിക്കുന്ന സ്കൂളുകളിൽ ഭക്ഷണം കൊടുക്കുന്നുവെന്നു പറഞ്ഞു. ആ പദ്ധതിയുമായി സഹകരിക്കുക എന്നുള്ളതിന്റെ വിശദാംശം എന്താണെന്നു പറയാമോ ?

ശ്രീ. ആർ. ശങ്കർ : ഏതെങ്കിലും സ്കൂളിലെ കുട്ടികൾക്കു കിട്ടണമെന്നു് ആഗ്രഹിക്കുന്നുണ്ടെങ്കിൽ കെയർ സംഘടന കൊടുക്കാൻ സന്നദ്ധമാണു്. ഇപ്പോൾ 8200 സ്കൂളുകളിൽ കൊടുത്തുവരുന്നുണ്ടു്. മററു പേരിൽ ഈ സാധനങ്ങൾ ലഭിക്കുന്ന അപൂർവ്വം ചില സ്കൂളുകളും ഉണ്ടു്. അവർ ചിലപ്പോൾ ഇതു് ആവശ്യപ്പെടാതെ ഇരുന്നേക്കാം. അങ്ങനെയുള്ളിടത്തു് കൊടുക്കുകയില്ല.

ശ്രീ. പി. നാരായണൻ തമ്പി : അന്യ രാഷ്ട്ര ത്തിൽ നിന്നും നല്ല ആളുകളുടെ സംഭാവനയായി സാധനം കിട്ടുമ്പോൾ കുറച്ചെങ്കിലും സംഭാവന ചെയ്യാൻ തയ്യാറില്ലാത്ത പ്രദേശങ്ങളിൽ അതു കൊടുക്കാതിരിക്കാൻ ഏർപ്പാടു ചെയ്യുകൂടേ ? ഇതിന്റെ ചുമതല വഹിക്കാനുള്ള നൂൺഫീഡിംഗ് കമ്മിററികൾ പ്രവർത്തിക്കാൻ ഏർപ്പാടു ചെയ്യുമോ ?

ശ്രീ. ആർ. ശങ്കർ : ആ കമ്മിററികൾ ഇപ്പോഴും ഉണ്ടെന്നാണു് വയ്പു്. അതു് ചിലയിടത്തു് പ്രവർത്തിക്കുന്നുമുണ്ടു്. ഏതായാലും അങ്ങനെ എന്തെങ്കിലും സംഭാവന ചെയ്യാൻ തയ്യാറില്ലാത്ത പ്രദേശങ്ങളിലെ കുട്ടികളെ നിർബ്ബന്ധമായി പട്ടിണിയിടണമെന്നു് ഗവണ്മെൻറിനു വിചാരമില്ല. ആ കുട്ടികൾ എങ്കിലും നന്നായിവന്നു് ഇങ്ങനെയുള്ള പൊതുക്കാര്യങ്ങളിൽ പ്രവർത്തിക്കുന്നവരായിത്തീരട്ടെ.

ശ്രീ. ഏ. എൽ. ജേക്കബ്ബ് : എം. എൽ. ഏ. ക്വാർട്ടേഴ്സിൽ ചിലപ്പോൾ കെയറിന്റെ പാൽപ്പൊടി കലക്കിത്തരാറുണ്ടെന്നുള്ള വിവരം അറിയാമോ ?

ശ്രീ. ആർ. ശങ്കർ : പാൽപ്പൊടി മാക്കററിൽ കിട്ടും. അതാണു് അവിടെ ഉപയോഗിക്കുന്നതു്.

## ആർട്ട്സ് ആൻഡ് സയൻസ് കാളേജുകൾ.

*823. [13] ശ്രീ. പി. എസ്സ്. കാർത്തികേയൻ : താഴെ കാണുന്ന ചോദ്യങ്ങൾക്കു് മുഖ്യമന്ത്രി സദയം മറുപടി നൽകുമോ :

(എ) സംസ്ഥാനത്തു് എത്ര ആർട്ട്സ് ആൻഡ് സയൻസ് കാളേജുകളുണ്ടു്;

(ബി) അവയിൽ ഗവണ്മെൻറു് കാളേജുകൾ എത്ര ; പ്രൈവററു് കാളേജുകളെത്ര ;

(സി) സംസ്ഥാനത്തെ മേൽവിവരിച്ച കാളേജുകളിൽ എത്ര കുട്ടികൾ പഠിക്കുന്നുണ്ടു് ; അവരിൽ ഗവണ്മെൻറു കാളേജുകളിൽ പഠിക്കുന്ന കുട്ടികളെത്ര ; പ്രൈവററു കാളേജുകളിൽ പഠിക്കുന്ന കുട്ടികളെത്ര ?

മുഖ്യമന്ത്രി (ശ്രീ. ആർ. ശങ്കർ) :

(എ) 47.

(ബി) ഗവണ്മെൻറു കാളേജുകൾ 10
പ്രൈവററു കാളേജുകൾ 37.